# <u>ജൂതന്റെ മരണം - രഹസ്യങ്ങളുടെ താക്കോൽ</u>



Author: Joffrin Stephen

## ഭാഗം - 1

ജൂത തെരുവിലെ പഴയ വിളക്കുകൾ വിൽക്കുന്ന സമീർ ന്റെ കടയിൽ നിന്നുമാണ് കുറച്ചു കാര്യങ്ങൾ അറിയാൻ കഴിഞ്ഞത്, അയാൾ ആരായിരുന്നുവെന്ന്. ഈ കേസിന്റെ പിന്നാലെ കാക്കി ഇട്ടു നടക്കാൻ തുടങ്ങിയിട്ട് ഏകദേശം മൂന്ന് മാസത്തോളം ആയിക്കാണും.പലർക്കും പല അഭിപ്രായമാണ് അയാളെപ്പറ്റി. വ്യക്തമായ ഒരു ഉത്തരം കിട്ടിയത് സമീർ ൻറെ പക്കൽ നിന്നുമായിരുന്നു.

'തൂലിക കൊണ്ട് ചരിത്രം മാറ്റാൻ കഴിവുള്ള കലാകാരൻ.നിരീശ്വരവാദിയായ ഒരു ജൂതൻ." ഇതായിരുന്നു സമീറിന്റെ മനസ്സിലെ 'ഡേവിഡ് സോളമൻ" എന്ന ജൂതൻ.മരണം നടന്നിട്ട് ഇപ്പൊ ഏകദേശം നാൽ മാസത്തോളം ആയിക്കാണും. എന്താണ് കാരണമെന്നു ആർക്കും മനസ്സിലായിരുന്നില്ല. ദുരൂഹത നിറഞ്ഞ ഒരു കൊലപാതകം അത്രമാത്രമേ എനിക്കും അറിയുമായിരിന്നുള്ളു.മോഷണ ശ്രമതിനിടയിൽ സംഭവിച്ച കൊലപാതകം. തുടക്കത്തിൽ എനിക്കും ഇതുതന്നെ ആയിരുന്നു വിശ്വാസം ,ചില സംശയങ്ങൾ തുടങ്ങുന്നതുവരെ.

ഡേവിഡ് സോളമൻ മരിച്ചുകഴിഞ്ഞു എടുത്ത ഫോട്ടോകളിൽ മൃതദേഹം കിടന്ന രീതിയിൽ ഹെഡ് കോൺസ്റ്റബിൾ ശിവപ്രസാദിന് തോന്നിയ സംശയമാണ് ആ ഫോട്ടോഗ്രാഫ്റ് എന്റെ കൈകളിൽ എത്താൻ കാരണമായത്.ആ സമയം കേസിന്റെ ചുമതല എന്റെ കയ്യിലായിട്ട് ദിവസങ്ങൾ മാത്രമേ ആയിരുന്നുള്ളൂ.ആദ്യമായി അന്വേഷിക്കുന്ന കേസ് ആയതിനാൽ അതിന്റേതായ പോരായ്മകൾ എന്റെ ഭാഗത്തു നിന്നു ഉണ്ടായിരുന്നു.അതിനെ എല്ലാം ഒരുവിധം തരണം ചെയ്യാൻ സാധിച്ചത് ശിവപ്രസാദ് കൂടെ ഉണ്ടായിരുന്നതുകൊണ്ടാണ്.

"' സാർ,ശ്രദ്ധിച്ചുകാണുമെന്നു ഞാൻ
കരുതുന്നു.ഈ ഫോട്ടോകളിൽ
മൃതദേഹം കിടക്കുന്നത് കൈകൾ വിരിച്ചു
പിടിച്ചുകൊണ്ടാണ്.മുകളിൽനിന്ന് |
നോക്കുമ്പോൾ ഒരു കുരിശിന്റെ
ആകൃതിയിൽ.അത് സ്വാഭാവികം എന്ന്
കരുതി ആരും ഗാനിക്കാതെ പോയ
സംഭവമാണ്.സാറിനിതിനെക്റിച്ച്
എന്താണ് തോന്നുന്നത്? ""

ചായക്കടയിലെ കസേരയിൽ ചാരിയിരുന്നു കൊണ്ട് ശിവപ്രസാദ് എന്നോട് ചോദിച്ചു. മരണസമയത്ത് സ്വാഭാവികമായി സംഭവിച്ചതാകാം എന്ന് ഞാനും പറഞ്ഞുപോയി.എന്നാൽ തൊട്ടടുത്ത നിമിഷം വേറെ രണ്ടു ഫോട്ടോസ് ശിവപ്രസാദ് മേശമേൽ വയ്ക്കുന്നു.ഒന്ന് അഞ്ച് കൊല്ലം മുമ്പ് നടന്നതും രണ്ടാമത്തെ രണ്ട് കൊല്ലം മുൻപ് നടന്നതുമായ കൊലപാതകങ്ങളുടെ പടങ്ങൾ ആയിരുന്നു.മൂന്നും ഒരേ നിരയിൽ വെച്ചുകൊണ്ട് ശിവപ്രസാദ് പറഞ്ഞുതുടങ്ങി.
മൂന്നു സ്ഥലത്ത്, മൂന്നു സമയത്ത് നടന്ന

മൂന്നു കൊലപാതകങ്ങൾ. മരണകാരണം
പോസ്റ്റ്മോർട്ടം റിപ്പോർട്ടിൽ വ്യക്തമായി
പരാമർശിക്കുന്നുണ്ട്.ഈ മൂന്നു
പേർക്കും സംഭവിച്ചത് മസ്തിഷ്ക
മരണമാണ്...

എല്ലാം നിശബ്ദനായി ഞാൻ കേട്ടുകൊണ്ടിരുന്നു.അദ്ദേഹത്തിന്റെ ഓരോ വാക്കും ശരിയായ ദിക്കിലേക്ക് എന്നെ നയിക്കുന്നതായി എനിക്ക് തോന്നി.മൂന്നു ചിത്രങ്ങളും ചേർത്തുവെച്ച് വ്യത്യാസങ്ങൾ തിരഞ്ഞ എനിക്ക് ആ ചിത്രങ്ങളിൽ നിന്നുതന്നെ വ്യക്തമായ ഒരു ഉത്തരം ലഭിക്കുകയുണ്ടായി.
മൂന്നു ചിത്രങ്ങളിലും മൃതദേഹത്തിനു നേരെ പിന്നിൽ ഭിത്തിയിൽ തലതിരിച്ചുവെച്ച കുരിശ് കാണാമായിരുന്നു.ഫോട്ടോ തലതിരിച്ചു പിടിച്ചുകൊണ്ട് നോക്കുമ്പോൾ കുരിശ് നേരായ വിധത്തിലും പക്ഷെ മൃതദേഹം തലതിരിച്ചു വെച്ച കുരിശു പോലെയും കാണപ്പെടുന്നു. ഏകദേശം മൂന്നു നാൽ ദിവസം ഈ സംഭവത്തെ കുറിച്ച് ഞാൻ തലപുകഞ്ഞു ആലോചിച്ചു . മൂന്നു മരണങ്ങൾ തമ്മിൽ ബന്ധപ്പെടുത്തി വ്യക്തമായ ഒരു ഉത്തരത്തിനായി ഞാൻ അന്വേഷണം തുടങ്ങിയിരുന്നു.പല സ്ഥലങ്ങളിൽ,പല വ്യക്തികളിലൂടെ ഞാനും ശിവപ്രസാദും അന്വേഷണം വ്യാപിപ്പിച്ചു കഴിഞ്ഞിരുന്നു.മുൻപ് കേസ് അന്വേഷിച്ച സംഘം ചോദ്യം ചെയ്തശേഷം വിട്ടയച്ച കുറച്ചു വ്യക്തികളുടെ വിവരങ്ങൾ തപ്പിയെടുത്തു മഹ്ളിയിൽ അവരെ തേടി ഇറങ്ങി.അങ്ങനെ കൊച്ചി കടപ്പുറത്ത് താമസിക്കുന്ന മുക്കുവൻ ഗീവർഗീസിന്റെ അടുക്കൽ കാര്യം തിരക്കാൻ പോയി.വളരെ നല്ല വ്യക്തിയും സൽക്കാരപ്രിയനായ ഗീവർഗീസ് ഞങ്ങളെ വീട്ടിൽ ക്ഷണിച്ചു സൽക്കാരിക്കുകയുണ്ടായി.

സംസാരത്തിനിടയിൽ ഡേവിഡ് സോളമനെ കുറിച്ച് കുറച്ചു കാര്യങ്ങൾ അന്വേഷിച്ചു.വ്യക്തമായി ഒരു ഉത്തരം ഞങ്ങൾക്ക് കിട്ടിയില്ല.ഞങ്ങൾ പോകാൻ തുടങ്ങിയപ്പോൾ അദ്ദേഹം കൂടെ വരാം എന്ന് പറഞ്ഞു കൊണ്ട് ഞങ്ങൾക്കൊപ്പം കടപ്പുറത്തുകൂടെ നടന്നുനീങ്ങി.കാൽപാതങ്ങൾ ഓരോ തവണ മണലിൽ താഴുമ്പോൾ പറയാൻ വെമ്പി നിന്ന സത്യങ്ങൾ കെട്ടഴിച്ചു വിടുകയാണ് ഗീവർഗീസ്.അദ്ദേഹം ഒരു പുസ്തകം എന്റെ കൈകളിൽ ഏല്പിച്ചു.പുത്തൻമണം വിട്ടു മാറാത്ത പുസ്തകം. 'രഹസ്യങ്ങളുടെ താക്കോൽ' എന്ന് പേരുള്ള പുസ്തകത്തിന്റെ പിന്നിലായി ഞാൻ ഗ്രന്ഥകാരന്റെ പേര് തിരഞ്ഞു, ചിത്രം സഹിതം കടുപ്പത്തിൽ എഴുതിയിട്ട പേര് 'ഡേവിഡ് സോളമൻ.

'ആദ്യത്തെ കോപ്പി ആണ്.ചിലപ്പോ അവസാനത്തെതും.ഇത് മുഴുവൻ എഴുതി

തീർക്കാൻ കഴിയുമെന്ന് ഡേവിഡ് സാർ ഒരിക്കലും വിചാരിച്ചിരുന്നില്ല.അതുകൊണ്ടായിരിക്കും എഴുതി തീർന്നപ്പോൾതന്നെ എന്റെ കയ്യിൽ പ്രസിദ്ധീകരിക്കാൻ തന്നതും.ഒരൊറ്റ കോപ്പി അടിച്ചു അത് കൊണ്ടുപോയി കൊടുക്കാൻ ചെന്നപ്പോൾ അദ്ദേഹം മരിച്ചെന്നു അറിഞ്ഞു.സാറിനു ആവശ്യമുള്ളത് ഈ പുസ്തകത്തിൽ ഉണ്ട്.നമ്മൾ വിചാരിക്കുന്നതല്ല സാറേ സത്യങ്ങൾ,സത്യങ്ങൾ പലതും ഇപ്പൊ രഹസ്യങ്ങളാ......"

ഗീവർഗീസ് കയ്യിലിരുന്ന ബീഡി വലിച്ചെറിയുന്നു.

ഞാൻ പുസ്തകത്തിന്റെ മുഖചിത്രത്തിലേക്ക് നോക്കി,അപ്പോഴും എനിക്ക് ഒരു സംശയം ബാക്കി ഉണ്ടായിരുന്നു.

"ഗീവർഗീസെ....എന്തുകൊണ്ട് ഇത് മുൻപ് കേസ് അന്വേഷിച്ച ആർക്കും കൈമാറിയില്ല?

' ഇതിനു മുൻപ് എന്നെ അന്വേഷിച്ചു വന്ന പോലീസുകാരന്റെ കഴുത്തിൽ അണിഞ്ഞ കൊന്തയുടെ കുരിശ് തലതിരിഞ്ഞതായിരുന്നു,കുരിശിൽ കൊത്തി വെച്ച സർപ്പത്തെ ഞാൻ കണ്ടു. ഞാൻ പറഞ്ഞത് മനസ്സിലാവാണമെങ്കിൽ സാർ ആ പുസ്തകം എന്താണെന്ന് മനസ്സിലാക്കണം. മരണം മുന്നിൽ കണ്ടുകൊണ്ട് എഴുതി തീർത്ത പുസ്തകമാ...അതിനു പുത്തൻമണം അല്ലസാറേ, പലരുടെയും ചോരയുടെ മണമാ.

ഇത്രയും പറഞ്ഞു കൊണ്ട് അയാൾ അടുത്തിരുന്ന ബോട്ടിൽ ചാരി ഇരുന്നു. ഒന്നും പറയാൻ കഴിയാതെ ഞാൻ അയാളോട് യാത്ര പറഞ്ഞു കൊണ്ട് നടന്നു നീങ്ങി.ഇപ്പോഴും എനിക്ക് എവിടെയോ ചില സംശയങ്ങൾ ബാക്കി നിൽക്കുന്നുണ്ടായിരുന്നു.സംശയം കൊണ്ട് ഞാൻ

ഇടയ്ക്ക് ഇടയ്ക്ക് അയാളെ തിരിഞ്ഞു നോക്കികൊണ്ടിരുന്നു.

അർജ്ജുൻ സാറേ........

പിന്നിൽ നിന്നു ഗീവർഗീസിന്റെ വിളിക്കേട്ട് ഞാൻ തിരിഞ്ഞു നോക്കി.
സാറിന് ഇപ്പോഴും സംശയം ഉണ്ടോ? ഞാൻ മുക്കുവൻ ആണ് സാറെ, മുക്കുവൻ പാറ പോലെയാ, വിശ്വസിക്കാം. ആ പാറയുടെ മുകളിലാ യേശു ക്രിസ്തു പള്ളി പണിതതും.
അയാളുടെ വാക്കുകൾ എന്നെ വളരെ അധികം സ്വാധീനിച്ചു. അപ്പോഴും ഞാൻ ആ പുസ്തകം കൈകളിൽ മുറുക്കി പിടിച്ചിരുന്നു. ചോരയുടെ മണമുള്ള സത്യങ്ങളെ അറിയാൻ എന്റെ മനസ്സും വെമ്പൽ കൊള്ളുന്നതു ഞാൻ കണ്ടു.....................

## ഭാഗം - 2

കതകടച്ചിട്ട ഇരുട്ടുമുറിയിൽ ടേബിൾ ലാമ്പിന്റെ വെളിച്ചത്തിൽ ആമുഖം ഞാൻ വായിച്ചുതീർത്തു.തന്റെ ആത്മകഥയാണിതെന്ന ആമുഖത്തിൽ ഡേവിഡ് എഴുതി ചേർത്തിരുന്നു. 62 വർഷത്തെ തന്റെ ജീവിതത്തിൽ താൻ കണ്ടറിഞ്ഞതും തികച്ചും സത്യവുമായ കാര്യങ്ങൾ മാത്രമേ അതിൽ എഴുതിച്ചേർത്തിട്ടുള്ളൂ
എന്നയാൾ വാദിച്ചു.ഇതിൽ പറഞ്ഞിരിക്കുന്ന പേരുകളും സ്ഥലങ്ങളും വ്യക്തികളും സത്യം മാത്രമാണ് എന്ന്
പറഞ്ഞു കൊണ്ട് അയാൾ ആമുഖം അവസാനിപ്പിക്കുന്നു. അയാളുടെ കാഴ്ചപ്പാടുകളും നാളെ ലോകം അറിയണം എന്ന് തോന്നിയ സത്യങ്ങളും അതിൽ ഉണ്ടായിരുന്നു.വിവിധ മതങ്ങളോട് അയാൾക് തോന്നിയ
സ്നേഹവും ബഹുമാനവും അവരിൽ നിന്നും ഉൾക്കൊണ്ട പാഠങ്ങളും വ്യക്തമായി അദ്ദേഹം അതിൽ എഴുതിചേർത്തിരുന്നു.
ചെറുപ്പത്തിൽ പിതാവ് മരിച്ചു,ശേഷം അമ്മ വളർത്തിയ കുട്ടിയായിരുന്നു ഞാൻ. അമ്മയുടെ സ്നേഹവും കരുതലും പതിനഞ്ചു വയസുവരെ അനുഭവിക്കാൻ എനിക്ക് കഴിഞ്ഞു.അമ്മയുടെ മരണശേഷം, ഇനി എങ്ങനെ? എങ്ങോട്ട്? എന്ന ചോദ്യം മാത്രമായി മനസ്സിൽ.വയസായ 2 ബന്ധുക്കളുടെ കൂടെ അവരുടെ
വീട്ടിൽ 9 മാസം താമസിച്ചു.അതുകഴിഞ്ഞ് അവരുടെ മക്കൾ അവരെ ഇസ്രായേൽ നാട്ടിലേക്ക് കൊണ്ടുപോയി.എന്നെയും കൊണ്ടുപോയിരുന്നെങ്കിൽ എന്ന് ഞാൻ ആഗ്രഹിച്ചിരുന്നു.അവരെയും കുറ്റം പറയാൻ പറ്റില്ല ഏതൊരു ജൂതന്റെയും അവസാന ആഗ്രഹമാണ് ഇസ്രായേലിൽ കിടന്നു മരിക്കുക എന്നത്.അവരുടെ മക്കൾക്ക് ഞാൻ ചിലപ്പോ ഒരു അധികപറ്റായി തോന്നിക്കാണും.എന്നെങ്കിലും ഇസ്രായേൽ കാണാൻ കഴിയും എന്നു ഞാനും വിശ്വസിക്കുന്നു.എന്റെ പിതാവിന്റെ സഹോദരങ്ങൾ എല്ലാവരും 1980 കാലഘട്ടത്തിൽ കൊച്ചിയിൽ നിന്നും ഇസ്രായേലിലേക്ക് പോയിരുന്നു.അന്ന് എന്റെ പിതാവ് ജനിച്ച മണ്ണിനോടും നാടിനോടുമുള്ള സ്നേഹം കാരണം കൊച്ചിയിൽ തന്നെ താമസം തുടർന്നു.അദ്ദേഹം ചെയ്തത് ശെരിതന്നെ എന്നു ഞാൻ വിശ്വസിക്കുന്നു.ഇവിടുന്നു തിരികെ പോയവർ ആരും
കൊച്ചിയെ മറന്നിട്ടില്ല,ഒരിക്കലും മറക്കുകയും ഇല്ല എന്നു ഞാൻ പറഞ്ഞു കേട്ടിട്ടുണ്ട്.ഇസ്രായേലിലെ നെവതിം എന്ന ഗ്രാമത്തിലെ കൊച്ചിൻ ജ്യൂവിഷ് മയൂസിയതിന്റെ വാതിൽപ്പടിയിൽ ഇങ്ങനെ എഴുതിയിരിക്കുന്നു -“” എന്റെ കൊച്ചിയെ മറക്കുകയാണെങ്കിൽ എന്റെ നാക്ക് അണ്ണാക്കിനോടൊട്ടി പോകട്ടെ”

അവരെല്ലാം പോയശേഷം ഞാൻ വീണ്ടും ഒറ്റപെട്ടു എന്നു എനിക്ക് തോന്നി തുടങ്ങി.ഒറ്റപ്പെട്ടു കിടന്ന എന്നെ
അപ്പന്റെ സുഹൃത്തായ പുരോഹിതൻ സിനഗോഗിലേക് കൂട്ടികൊണ്ട് പോയി താമസിക്കാൻ ഒരു ഇടം നൽകി.ഈശ്വരനിൽ വിശ്വസിക്കാൻ അദ്ദേഹം പഠിപ്പിച്ചപ്പോ ഞാൻ അത് നിരസിക്കാൻ പഠിച്ചുതുടങ്ങി. അങ്ങനെ എന്നിലെ നിരീശ്വരവാദിയെ ഞാൻ തന്നെ തട്ടി ഉണർത്തി.എല്ലാ മതങ്ങളെക്കുറിച്ചും ഞാൻ പഠിച്ചു തുടങ്ങി.ഒരു മതത്തെയും ഞാൻ ആരാധിച്ചില്ല - ഒരു മതത്തെയും ഞാൻ
നിന്ദിച്ചില്ല. മതഗ്രന്ഥങ്ങളിലൂടെ അവർ പറഞ്ഞു തന്ന ആശയങ്ങളെ ഞാൻ മനസ്സിലാക്കി.

ദൈവത്തിന്റെ പ്രിയപ്പെട്ട ജനം എന്നു വിളിക്കപ്പെട്ട ജൂതന്മാരാണ് ലോകത്തിലെ ഏറ്റവും

കൂടുതൽ കഷ്ടത അനുഭവിച്ച ജനവും.ജൂതനായി തുടർന്നാൽ ഇനിയും കഷ്ടതകൾ
അനുഭവിക്കേണ്ടതായി
വരുമെന്ന്കണ്ട് ജൂതന്റെ കുപ്പായം അഴിച്ചു മാറ്റി മറ്റു മതങ്ങളിൽ ചേർന്നവരെ കുറിച്ചും ഞാൻ
കേട്ടിട്ടുണ്ട്.ജീവിതത്തിൽ ഒരുപാട് കഷ്ടതകൾ അനുഭവിച്ച വ്യക്തി ആണ് ഞാൻ.സിനഗോഗ് വിട്ട്
പുറത്ത്
പോയപ്പോൾ ജീവിക്കാൻ നെട്ടോട്ടമോടിയപ്പോൾ കൂട്ടിനു ആരും ഉണ്ടായിരുന്നില്ല.ഇടയ്ക്കെപ്പോഴോ
ഒഴിവു
സമയങ്ങളിൽ ഹൃദയത്തിന്റെ തുമ്പിൽ നിന്നും പേപ്പറുകളിലേക് ഞാൻ എന്റെ ആശയങ്ങളെയും
അനുഭവങ്ങളെയും എഴുതിയിട്ടു. അങ്ങനെ ഏകദേശം 30 ഓളം ചെറുകഥകൾ ഞാൻ
പ്രസിദ്ധീകരിക്കുകയുണ്ടായി.30 കഥകളിൽ നിന്നും 20 ഓളം കഥകൾക്ക് പ്രേക്ഷകരുടെ ഇഷ്ടം
നേടാൻ
സാധിച്ചിരുന്നു.ആദ്യമൊക്കെ എഴുത്തിനെ ഇഷ്ട്ടമല്ലാതിരുന്ന ഞാൻ അങ്ങനെ അതൊരു ജീവിതമാർ
ഗമായി
തിരഞ്ഞെടുത്തു.ചെറുകഥകളിൽനിന്നും നോവലുകളിലേക്ക് ഞാൻ എന്റെ തൂലിക ചലിപ്പിച്ചു. അങ്ങനെ
ഞാൻ അത്യാവശ്യം ജനപ്രീതി ഉള്ള ഒരു എഴുത്തുകാരൻ എന്ന നിലയിലേക്കു വളർന്നു.
ഏകദേശം പകുതിയോളം ഭാഗം ഞാൻ വായിച്ചു കഴിഞ്ഞു.അയാളുടെ ജീവിതം സാധാരണമായാണ്
എനിക്ക്
തോന്നിയത്.ഗീവർഗീസ് പറഞ്ഞത് പോലെ ഇതിൽ എന്ത് രഹസ്യമാണ് ഉള്ളതെന്ന് ഞാൻ
ചിന്തിച്ചു.തലക്കെട്ടിനോട് യോജിക്കാത്ത ആദ്യപകുതി എന്നു ഞാൻ അതിനെ
വിലയിരുത്തി.എഴുതിയതെല്ലാം സാധാരണമായത്.ഇതിൽ എടുത്തു പറയാൻ ഉള്ളത് അദ്ദേഹത്തിന്റെ
ബാല്യവും കനമാരവും നിരീശ്വരവാദ വിശ്വാസങ്ങളും മാത്രമാണെന്ന് എനിക്ക് തോന്നി.ഇടയ്ക്ക്
എപ്പോഴോ
ചെറിയ രീതിയിൽ മടുപ്പ് തോന്നിയതിനാൽ അടുത്തിരുന്ന ഏതോ ഒരു കാർഡ് എടുത്തു വായിച്ചു തീർ
ത്ത
പേജിലേക് വച്ച ശേഷം ഞാൻ ഉറങ്ങാൻ കിടന്നു.കണ്ണുകൾ അടഞ്ഞെങ്കിലും മനസ്സ് മാത്രം
അടഞ്ഞില്ല,അത്
ഉള്ളിൽ തുറന്നു തന്നെ കിടന്നു.ഇടയ്ക്ക് ഞാൻ കണ്ണുകൾ തുറന്നുകൊണ്ടിരുന്നു.മനസ്സിന്റെ സഞ്ചാരം
മുഴുവൻ ഡേവിഡ് സോളമന്റെ ബാല്യത്തിലും കൌമാരത്തിലും യാവനത്തിനും ഇടയിലൂടെ
ആയിരുന്നു.യാവനത്തിൽ നിന്നും വാർധക്യത്തിലേക്കുള്ള ദൂരം,അവിടെയായിരിക്കാം ഞാൻ
അന്വേഷിക്കുന്നതും എഴുതപ്പെട്ടിരിക്കുന്നത്.പുതപ്പ് മാറ്റി ടേബിൾ ലാമ്പിന്റെ അരികിലേക്ക്.ഇടയിൽ
വെച്ച
കാർഡ് എടുത്തു മാറ്റി ഞാൻ അദ്ദേഹത്തിന്റെ ബാക്കി ചരിത്രം വായിച്ചു തുടങ്ങി.അദ്ദേഹം 50 വയസ്സ്
പൂർത്തിയാക്കി കഴിഞ്ഞു.അദ്ദേഹത്തിന് ഇപ്പൊ ഒരുപാട് ജീവിതാനുഭവം ലഭിച്ചു കഴിഞ്ഞിരിക്കുന്നു.
അന്നെന്റെ അമ്പതിമൂന്നാം പിറന്നാൾ ആഘോഷമായിരുന്നു.ഒരുപാട് സമ്മാനങ്ങളുമായി പല
സ്ഥലങ്ങളിൽ
നിന്നും ആളുകൾ എത്തി എനിക്ക് ആശംസകൾ നൽകി.അന്നെനിക്ക് ഏറ്റവും അധികം സന്തോഷം
നൽജിയ ദിവസമായിരുന്നു.ആ സന്തോഷം അന്ന് രാത്രി വരെ മാത്രമേ നീണ്ടു
നിന്നുള്ളൂ.ആഘോഷങ്ങളെല്ലാം കഴിഞ്ഞു രാത്രിയിൽ ആകാംഷയോടെ ഞാൻ
സമ്മാനപൊതികളെല്ലാം
തുറന്നു നോക്കി കൊണ്ടിരിക്കുന്ന സമയം വാതിലിനു പുറത്ത് ആരോ മുട്ടുന്നതായി തോന്നി.വാതിൽ
തുറന്ന
ഞാൻ കണ്ടത് എന്റെ ബാല്യകാല സുഹൃത്തിനെ ആയിരുന്നു.സെബാസ്റ്്യൻ എന്നു പേരുള്ള അവൻ
ആദ്യം
തന്നെ എന്നെ ആലിംഗനം ചെയ്തു പരിചയം പുതുക്കി.സ്നേഹത്തോടെ ഞാൻ അവനെ അകത്തേക്ക്
ക്ഷണിച്ചു.അവൻ ഉപ്പൊ വലിയ സമ്പത്തുള്ള ആളാണ്.അവനെ പോലെ ഒരാൾ എന്നെ ഇനി
കാണാൻ
വരുമെന്ന് ഞാൻ വിചാരിച്ചിരുന്നില്ല.അവൻ എനിക്ക് ഒരു പൊതിയിൽ ഒരു സമ്മാനം നൽകി.
അവന്റെ

സൌഹൃദത്തെ ഞാൻ സ്നേഹത്തോടെ നോക്കി.അവൻ എനിക്ക് ആശംസകൾ നൽകിയശേഷം എന്തോ
ഉള്ളിലൊതുക്കിയ ചിരിയോടെ എന്നെ നോക്കി.

" നിന്നിലെ എഴുത്തുകാരനെ എനിക്ക് വേണം"
ഇതായിരുന്നു അവൻ തിരിച്ചിറങ്ങും മുൻപ് എന്നോട് പറഞ്ഞത്.അവൻ യാത്ര പറഞ്ഞിറങ്ങി.താഴെ അവന്റെ
കാറിന്റെ അരികിൽ എത്തിയപ്പോൾ അവൻ മുകളിലെ നിലയിൽ നിൽക്കുന്ന എന്നെ നോക്കി.അവന്റെ ചിരി
വ്യത്യാസമുള്ളതായിരുന്നു.പഴയതുപോലെ അല്ല മുഖത്തെ ചൈതന്യം മുഴുവൻ
നഷ്ടമായിരിക്കുന്നു.തെരുവുവിളക്കിന്റെ വെളിച്ചത്തിൽ അവന്റെ കഴുത്തിലെ വെള്ളിമാല
വെട്ടിത്തിളങ്ങുന്നുണ്ടായിരുന്നു.വെള്ളിമാലയിലെ കുരിശിനു വലിപ്പം കൂടുതലായിരുന്നുതലകീഴായി കിടന്ന
കുരിശിൽ ഇരു വശങ്ങളിൽ രണ്ടു സർപ്പത്തെയും ഞാൻ കണ്ടു.അകത്തേക്ക് കയറിയപ്പോൾ മുതൽ
ഉള്ളിൽ എന്തൊക്കെയോ തെറ്റായി നടക്കുന്നതുപോലെ തോന്നി തുടങ്ങി.അപ്പോഴാണ് അവൻ കൈകളിലേക്ക് വെച്ച്
തന്ന സമ്മാനപൊതിയെ കുറിച്ച് ഞാൻ ഓർത്തത്.നേരെ ചെന്ന് ഞാൻ അത് തുറന്നു നോക്കി അതിനുള്ളിൽ
ഒരു ഡയറി ആയിരുന്നു.കാണാൻ സുന്ദരമായൊരു ഡയറി. അതിനു മുന്നിൽ ഒരു ചിത്രം കാണാമായിരുന്നു.
വളരെ വ്്യത്്യസ്തത തോന്നിക്കുന്ന വിധത്തിലുള്ള ഒരു ലോഗോ ആണെന്ന് മനസ്സിലാക്കാൻ കഴിഞ്ഞു. 'പകുതി
കടിച്ചു വെച്ച ഒരു ഫലം കാഴ്ച്ചയിൽ ആപ്പിൾ പോലെ തോന്നിക്കുന്നു, ആ ഫലത്തെ റ്റി ഇരിക്കുന്ന ഒരു
സർപ്പം" ഇതായിരുന്നു ആ ചിഹ്നം. ആ ഫലത്തിന്റെ നടുവിൽ തലകീഴായി നിൽക്കുന്നൊരു കുരിശും
കാണാൻ കഴിഞ്ഞു, അത് ചെറിയതായിരുന്നു. ഞാൻ ആ ഡയറി തുറന്നു അതിൽ ഇങ്ങനെ എഴുതിരിക്കുന്നത്
ഞാൻ കണ്ടു :

" മൃഗത്തിന്റെ സംഖ്യ മുദ്ര പതിക്കാൻ ഞാൻ നിന്നെ ക്ഷണിക്കുന്നു. വിശ്വാസിയെ
അവിശ്വാസിയാക്കി,വിശ്വാസങ്ങളെ ചോദ്യം ചെയ്യാനായി ലോകജനതയെ പഠിപ്പിക്കാൻ.അവസാന
നാളുകൾ അടുക്കുമ്പോൾ അവനു പിന്നിൽ അണിനിരത്താൻ ഒരു ജനതയെ സൃഷ്ടിക്കേണ്ടത്
അനിവാര്യം.ചരിത്രം മാറ്റാൻ കഴിവുള്ള നിന്റെ തൂലിക കൊണ്ട് എനിക്ക് അതിനു വഴിയൊരുക്കണം."

ഈ വാക്കുകൾ എന്നോട് ഒരുപാട് ചോദ്യങ്ങൾ ചോദിച്ചുതുടങ്ങി.അവൻ ആർക്കുവേണ്ടിയാണ് എന്നെ തേടി
വന്നത്?അവൻ കുറിച്ചിട്ട വാക്കുകൾ എന്തിനെ ആണ് സൂചിപ്പിക്കുന്നത്" ആ വാക്കുകളിൽ പരാമർ ശിച്ച മൃഗം
ആരെയാണ് പ്രതിനിധാനം ചെയ്യുന്നത്? ആ മൃഗത്തിന്റെ സംഖ്യ എത്രയായിരിക്കാം?

ഉത്തരം കിട്ടാൻ ചോദ്യങ്ങൾ ചോദിച്ചുകൊണ്ടേ ഇരിക്കണം.പലയാവർത്തി ചോദ്യങ്ങൾ ചോദിക്കുമ്പോൾ
ഒരു വട്ടമെങ്കിലും ഉത്തരം ലഭിക്കാതിരിക്കില്ല.

## ഭാഗം - 3

അന്നൊരു സാബത്ത് ദിവസം ആയിരുന്നു. എല്ലാ ജൂതന്മാരും വിശുദ്ധമായി ആചരിക്കേണ്ട ദിവസം.മോശാ പ്രവാചകൻ വഴി ദൈവം യ്ഹൂദന്മാർക് നൽകിയ ഉടമ്പടിയിൽ നാലാമത്തെ കല്പനയാണ് സാബത് വിശുദ്ധമായി ആചരിക്കുക എന്നത്. ഈ കാര്യങ്ങൾ നിങ്ങൾ മറ്റു മതഗ്രന്ഥങ്ങളിലും മറ്റു പുസ്തകങ്ങളിലും വായിച്ചിട്ടുണ്ടാവും എന്നു കരുതുന്നു. ജൂതന്മാർ ആ ദിവസങ്ങൾ ജോലികൾ ഒന്നും ചെയ്യാതെ വിശ്രമത്തിൽ മെഴുകുതിരികൾ കത്തിച്ചു പ്രാർത്ഥനയോടെ ആചരിക്കാറുണ്ട്. . വെള്ളിയാഴ്ച വൈകിട്ട് ആദയനക്ഷത്രത്തിന്റെ പ്രത്്യക്ഷസമയം മുതൽ ശനിയാഴ്ച അതേസമയം വരെയാണ് സാബത്തിന്റെ വിശ്രമം. വിശ്വാസം ഉള്ളവൻ അത് ആചരിക്കുന്നു, എന്നെ പോലെ നിരീശ്വര വാദികൾ അത് നിരസിക്കുന്നു.ഞാൻ വീടിന്റെ ബാൽക്കണിയിൽ നിന്നുകൊണ്ട് താഴെ തെരുവിലെ കാഴ്ചകൾ വീക്ഷിക്കുകയാണ്. സാബത്തിനു സിനഗോഗുകളിലെ ജോലികൾ തീർത്ത ശേഷം വീട്ടിലേക്കു മടങ്ങുന്ന കുട്ടികളെയും മുതിർന്നവരെയും നോക്കി ഞാൻ പുച്ഛഭാവത്തിൽ പുഞ്ചിരിച്ചു. ഒരു നിരീശ്വരവാദിയുടെ കണ്ണിലൂടെ നോക്കിയതുകൊണ്ടാവാം അങ്ങനെ തോന്നിയതും.ചെറുപ്പത്തിൽ സിനഗോഗുകളിൽ പോയി തന്റെ വിശുദ്ധ ദിനങ്ങൾ ആഘോഷിച്ചിരുന്നതിനെപ്പറ്റി ഞാൻ ആലോചിച്ചിരുന്നു പോയി. അതൊക്കെ ഓർക്കുമ്പോൾ എവിടെയോ ഒരു സന്തോഷത്തിന്റെ പുഞ്ചിരിയും വിടുന്നുണ്ട്. അടുത്ത വീടുകളിലെ ആളുകൾ സാബത്തിനു ക്ഷണിക്കാൻ വന്നിരുന്നു. സ്നേഹത്തോടെ ഞാൻ അത് നിരസിച്ചു. സമയം ഏകദേശം ഒൻപതുമണിയോടടുത്തു.എന്റെ വീടിന്റെ മുന്നിൽ ആരുടെയോ വണ്ടി വന്നു നിൽക്കുന്ന ശബ്ദം കേട്ടതിനെ തുടർന്ന് ഞാൻ ജനാലയിലൂടെ പുറത്തേക്കു നോക്കി.വഴിയരികിലെ തണൽമരത്തിന്റെ ചുവട്ടിൽ ആ ചുവന്ന കാർ വന്നു നിന്നു. തൊട്ടടുത്തിരുന്ന ലാൻഡ്ഫോണിന്റെ പെട്ടെന്നുള്ള ശബ്ദം എന്നിൽ ചെറിയതോതിൽ ഞെട്ടൽ ഉളവാക്കി.രണ്ടുതവണ അത് ശബ്ദിച്ചു, മൂന്നാമതുയരും മുൻപ് ഞാൻ അത് ചെവിയിലേക് വെച്ചു. മറുതലക്കൽ ഗാംഭീരയമായ ശബ്ദത്തിൽ സെബാസ്റ്യൻ എന്നോട് മരച്ചുവട്ടിലേക് വരുവാനായി ആവശ്യപ്പെട്ടു.ഞാൻ സമ്മതം മൂളി.രണ്ടാമത് അവൻ വീട് പൂട്ടുവാൻ ആവശ്യപ്പെട്ടു.അതും ഞാൻ അനുസരിച്ചു കാരണം അവന്റെ ശബ്ദത്തിൽ സ്നേഹവും സൌമ്യതയും ഞാൻ കേട്ടു.അവനുമായി ഞാൻ കാറിൽ ഉരുന്നു കുറെ നേരം സംസാരിക്കുകയുണ്ടായി.അവൻ എന്നോട് ഒരുപാട് കാര്യങ്ങൾ പറഞ്ഞു.അവൻ എന്നെ ആവശ്യമുണ്ടെന്നും പറഞ്ഞു.ആദ്യമൊക്കെ എനിക്ക് അത് ഉൾക്കൊള്ളാനോ മനസ്സിലാക്കാനോ സാധിച്ചില്ല.ഞാൻ അവന്റെ കൂടെ വരണമെന്ന് അവൻ ആവശ്യപ്പെട്ടു.അവനു സങ്കടമാകുമെന്നറിയാമായിരുന്നിട്ടും ഞാൻ അവനോടു പറ്റില്ല എന്നു പറഞ്ഞു.കാരണം അവൻ പറഞ്ഞ കാര്യങ്ങൾ ഒന്നും എനിക്ക് വിശ്വാസയോഗ്യമായിരുന്നില്ല.അവൻ എന്നെ നിർബന്ധിച്ചു.ദേഷ്യത്തോടെ ഞാൻ വണ്ടിയിൽ നിന്നും പുറത്തേക്കു ഇറങ്ങി.ഞാൻ തിരിഞ്ഞു നടക്കും മുൻപ് അവൻ എനിക്ക് ആലോചിക്കാൻ മൂന്നു ദിവസം തരുന്നു എന്ന് പറഞ്ഞു കൊണ്ട് വണ്ടിയുമായി മുന്നോട്ട് നീങ്ങി.ഞാൻ പൂട്ടിയ താഴ് തുറന്നകത്തു കയറി.സമയം കടന്നു പോയി. രാത്രിയിലെ സ്വപ്നം ഭീകരത നിറഞ്ഞതായിരുന്നു.ഞെട്ടിയുണർന്ന ഞാൻ ഉറക്കം വിട്ടുമാറാതെ എന്തൊക്കെയോ പുലമ്പുന്നുണ്ടായിരുന്നു. പിന്നീട് കിടന്നപ്പോ ഉറക്കം തേടി വന്നതുമില്ല.ഞാൻ ബാൽക്കണിയിൽ

ഇരുന്ന ആകാശത്തേക്കും നോക്കി സെബാസ്റ്യൻ പറഞ്ഞ കാര്യങ്ങൾ ആലോചിച്ചിരുന്നു.അപ്പോഴും അത് വിശ്വാസയോഗ്യമല്ലായിരുന്നു.ഇന്റർനെറ്റ് യുഗമല്ലേ,ആദ്യം അതിൽ പരാതി നോക്കാം എന്ന് കരുതി സെബാസ്റ്റൻ പറഞ്ഞ സംഭവത്തെകുറിച് കുറച്ചു അന്വേഷിച്ചു,പക്ഷെ ഉത്തരം ഒന്നും ലഭിച്ചില്ല. അങ്ങനെ ഒരു കാര്യത്തെക്കുറിച്ചു ഒരിടത്തും പരാമർശിച്ചിട്ടില്ലായിരുന്നു.അങ്ങനെ ഒന്ന് ഉണ്ടാകുമോ എന്നായി എന്നിലെ അടുത്ത സംശയം.ഇത്രയും നാൾ ഞാൻ കൊച്ചിയിൽ താമസിച്ചിട്ടും ഞാനും ഇതിനെ കുറിച്ച് ഒന്നും തന്നെ കേട്ടിട്ടുമില്ല.അവൻ ഡയറിയിൽ കുറിച്ചിട്ട വാക്കുകൾ മനസ്സിൽ ആവർത്തിച്ചു വന്നു കൊണ്ടിരുന്നു.അവൻ പറഞ്ഞ കാര്യങ്ങൾ സാത്താൻ സേവയുമായി ബന്ധപ്പെടുത്തി ഞാൻ ഒരു ഉത്തരം കണ്ടെത്തി.പക്ഷെ അത് എനിക്ക് തൃപ്തിയുള്ള ഒരു ഉത്തരമായിരുന്നില്ല.സാത്താൻ സേവയുമായി അതിനു സാമ്യം ഉണ്ടായിരുന്നെങ്കിലും അത് രണ്ടും രണ്ട് തരത്തിൽ ഉള്ളവയായിരുന്നു.

തെക്കൻ കേരളത്തിൽ വേരുറപ്പിച്ചുകൊണ്ടിരിക്കുന്ന ഒരു സംഘടനയെ പറ്റിയായിരുന്നു കാറിലിരുന്ന് അവൻ പറഞ്ഞു തീർത്തത്. 'ദെഹില്ല ഹാ മാമ്മോൻ ' ((ഒി lldദ ൌ നന്നഠറ) എന്ന് നാമകരണം ചെയ്തിരിക്കുന്ന സംഘടയുടെ ഉത്ഭവം യൂറോപ്പിൽ നിന്നുമായിരിരുന്നു. 'ടെഹില്ല' എന്ന ഹീബ്രു വാക്കിനർത്ഥം പ്രകീർത്തിക്കുക അഥവാ ആരാധിക്കുക എന്നാണ്. ടെഹില്ല ഹ മാമ്മോൻ എന്ന് ഹീബ്രുവിൽ മാമോനെ പ്രകീർത്തിക്കുക എന്നാണ് അർത്ഥമാക്കുന്നത്.സംഘടയെക്കുറിച്ചു പറയുംമുമ്പ് ആരാണ് മാമ്മോൻ എന്ന് പറയേണ്ടത് ആവശ്യമായി വരുന്നു.ജൂതന്മാരുടെ വിശുദ്ധഗ്രന്ഥമായ 'തോറ' യിലും മറ്റു മതഗ്രന്ഥങ്ങളിലും സമ്പത്തിന്റെയും പണത്തിന്റെയും ആർഭാടങ്ങളുടെയും പൈശാചിക ശക്തി എന്ന് മാമ്മോനെ കുറിച്ച് എഴുതപ്പെട്ടിരിക്കുന്നു. ബി.സി കാലഘട്ടങ്ങളിൽ മാമ്മോനെ ആരാധിച്ചിരുന്നവർ അനേകമായിരുന്നു.പിന്നീട് അത് കുറച്ചു വ്യക്തികളിലേക് ചുരുങ്ങുകയുണ്ടായി. 'ദൈവത്തെയും മാമ്മോനെയും ഒരുപോലെ തൃപ്തിപ്പെടുത്താൻ കഴിയില്ല എന്ന് പണ്ട് എഴുതപ്പെട്ടിട്ടുണ്ട്.ഒരേ സമയം ഒരാളെ മാത്രമേ ആരാധിക്കാൻ കഴിയുമായിരുന്നുള്ളൂ.ദൈവത്തിനോട് ചോദിച്ചിരുന്നതെല്ലാം ലഭിക്കാൻ താമസം നേരിടുന്നു എന്നാൽ മാമ്മോൻ അതിവേഗം അത് നൽകുന്നു.കൊച്ചി, കോട്ടയം എന്നിങ്ങനെ നാലോളം തെക്കൻ ജില്ലകളിൽ രഹസ്യമായി ഈ സംഘടന പ്രവർത്തിക്കുന്നു.ഞാൻ പറഞ്ഞ കാര്യങ്ങൾ വിശ്വസിക്കാൻ നിങ്ങൾക്ക് ചിലപ്പോ കഴിയുമായിരിക്കില്ല,പക്ഷെ വിശ്വസിച്ചേ നിവർത്തിയുള്ളൂ കാരണമെന്തെന്നാൽ സത്്യങ്ങൾ എന്നും മൂടപ്പെട്ടിരിക്കുന്നതാണ്.രഹസ്യസംഘടനകളെ കുറിച്ച് നമ്മുടെ ജനങ്ങൾക്ക് വ്യക്തമായ ധാരണ ഇല്ല എന്നതാണ് സത്യം.ഇന്ന് ലോകം നിയന്ത്രിക്കുന്നു എന്ന് പറയപ്പെടുന്ന രഹസ്യസംഘടയായ ബവേറിയൻ ഇല്ല്യൂമിനേറ്റിയെ കുറിച്ച് നമ്മളിൽ എത്ര പേർക്ക് വ്യക്തമായ ധാരണ ഉണ്ട്. ഇല്ല്യൂമിനേറ്റി എന്നത് എന്റെ വിഷയമല്ലാത്തതിനാൽ അതിലേക്കു ഞാൻ പ്രവേശിക്കുന്നില്ല. രഹസ്യസംഘടന എന്ന വാക്കിനോട് 99 ശതമാനവും നീതിപുലർത്തുന്ന ഒന്നാണ് 'ടെഹില്ല ഹാ മാമ്മോൻ'.
മൂന്നു ദിവസങ്ങൾ കഴിഞ്ഞിരിക്കുന്നു. സെബാസ്റ്റിൻറെ ഫോൺ കാൾ എന്നെ തേടി വന്നു. അവന്റെ വാക്കുകളിൽ എന്റെ ആത്മാവും വീണു പോയിരുന്നു.അതുവരെ നിരീശ്വരവാദി എന്ന പട്ടികയിൽ കിടന്ന എന്റെ പേര് മാമ്മോന്റെ ഹാജർ പുസ്തകത്തിന്റെ ഇടയിൽ എഴുതിചേർക്കപ്പെട്ടു. ജീവിതത്തിൽ ഇതിലൂടെ എങ്കിലും എന്തെങ്കിലും നേടിയെടുക്കണം എന്ന ആഗ്രഹമാണ് എന്നെ അതിലേക്കു നയിച്ചത്.സെബാസ്റ്റ്്യൻ തന്റെ സഹപ്രവർത്തകർക്ക് എന്നെ പരിചയപ്പെടുത്താനായി ഒരു യോഗം വിളിച്ചുകൂട്ടി.രാത്രി പന്ത്രണ്ടു മണിയായപ്പോഴേക്കും ആളൊഴിഞ്ഞ ഒരു സ്ഥലത്ത് അവരുടെ ആലയത്തിൽ അവരെല്ലാവരും ഒത്തുചേർന്നു. അവരുടെ പ്രാർത്ഥനാലയം വളരെ വലുതും കാഴ്ചയിൽ പഴക്കം ചെന്നതുമായിരുന്നു.അവിടെ അന്ന് ഏകദേശം എൺപതോളം വ്യക്തികൾ യോഗത്തിൽ പങ്കെടുക്കാൻ വന്നിരുന്നു.അവരിൽ കേരളത്തിലെ എല്ലാ മതങ്ങളിലുംപെട്ടവർ ഉണ്ടായിരുന്നു.അവർ സമ്പന്നർ ആണ്,ആവശ്യത്തിലധികം പണമുണ്ട് കയ്യിൽ.യോഗത്തിൽ സെബാസ്റ്്റൻ എന്നെ പരിചയപ്പെടുത്തി.എല്ലാവരുടേം പെരുമാറ്റത്തിൽ നിന്നും സെബാസ്റ്റൻ അവർക്കിടയിലെ പുരോഹിതൻ ആണെന്ന് മനസ്സിലാക്കാൻ കഴിഞ്ഞു.യോഗം കഴിഞ്ഞു എല്ലാവരും പിരിഞ്ഞു പോയി,സെബാസ്റ്്റൻ അവരുടെ ചരിത്രം കുറിച്ചിട്ട മുറിയിലേക്കു എന്നെ കൊണ്ടുപോയി.അത് വളരെ വല്യ ഒരു ഹാൾ ആയിരുന്നു.നീളമുണ്ടായിരുന്നെങ്കിലും വീതി വളരെ കുറവായിരുന്നു.ആ

ഹാളിലൂടെ ഞാൻ മെല്ലെ നടന്നു നീങ്ങി.എന്നെ സമയം എടുത്തു വായിക്കാൻ അനുവദിച്ചുകൊണ്ട് അവൻ അവന്റെ മുറിയിലേക്ക് പോയി.ആ മുറിയുടെ ചുവരുകളിൽ 'ടെഹില്ല ഹാ മാമ്മോന്റെ' ചരിത്രം ചിത്രങ്ങൾ സഹിതം എഴുതി ചേർത്തിരുന്നു.ഞാൻ വായിച്ചുകൊണ്ട് നടന്നു നീങ്ങി.

1933 മുതൽ 1945 വരെയുള്ള കാലഘട്ടത്തിലായിരുന്നു ഹിറ്റ്ലർ ഭരണകാലത്തിലെ ഹോളോകാസ്റ്റ് എന്ന ക്രൂരതയുടെ മറക്കാൻ കഴിയാത്ത ദിനങ്ങൾ. അന്ന് അറുപത് ലക്ഷത്തിലധികം ജൂതന്മാർ കോൺസെൻട്രേഷൻ ക്യാമ്പുകളിൽ നരകയാതന അനുഭവിച്ചുകൊണ്ട് മരണത്തിനു കീഴടങ്ങി.ഹിറ്റ്ലറുടെ നാസി പടയുടെ കണ്ണിൽ നിന്നും ഓടിയൊളിക്കാൻ പല ജൂതന്മാർക്കും കഴിഞ്ഞിരുന്നില്ല.ചിലർ അതിന് ശ്രമിക്കുകയും വിജയം കാണുകയും ചെയ്തു. അങ്ങനെ നാസി പടയുടെ കണ്ണ് വെട്ടിച്ചുകൊണ്ട് ഏഴ് കുടുംബത്തിൽ പെട്ട അമ്പത്തിരണ്ട് പേർ ആളൊഴിഞ്ഞ ദ്വീപിൽ അഭയം പ്രാപിച്ചു. ഓരോ രാത്രിയും അവരിൽ ഓരോരുത്തരും ഉറങ്ങാതെ കാവൽ നിന്നു. ദൈവത്തിന്റെ ജനം ഇത്രയുമധികം ക്രൂരതകൾ നേരിടുന്നു എന്നത് അവരുടെ മനസ്സ് മടുപ്പിച്ചു. അവരിൽ നിന്നും ദൈവത്തിലുള്ള വിശ്വാസം നഷ്ടപെട്ടുകൊണ്ടിരുന്നു. അങ്ങനെ അവർ ദൈവത്തെ മറന്നുകൊണ്ട് മാമ്മോൻ എന്ന പൈശാചികശക്തിയെ ആരാധിക്കുവാൻ തുടങ്ങി.ദൈവത്തിന് പകരം അവർ മാമ്മോനെ തൃപ്തിപ്പെടുത്തി.മൂന്നു വർഷക്കാലം അവർ അവരുടെ ആരാധന തുടർന്നു.ശേഷം അവർക്ക് ജനിച്ച പിഞ്ചുകുഞ്ഞിനെ അവർ മാമ്മോന്റെ തൃപ്തിക്കായി ബലിയർപ്പിച്ചു.മരിച്ച കുഞ്ഞുങ്ങളെ ദ്വീപിൽ കുഴിച്ചുമൂടി. ആ ബലിയിൽ മാമ്മോൻ അവരുടെ മുന്നിൽ പ്രസാദിച്ചു എന്ന് എഴുതിയിരിക്കുന്നു.അവിടെ നിന്നുമാണ് ഈ സംഘടനയുടെ തുടക്കം. പിന്നീട് 1945 ഏപ്രിൽ മുപ്പതാം തിയതി ആ വാർത്ത ദ്വീപിലാകെ പടർന്നു,അഡോൾഫ് ഹിറ്റ്ലറുടെ മരണം.അതിന് ശേഷം ആ കുടുംബങ്ങൾ നഗരത്തിലേക്ക് വീണ്ടും ചേക്കേറി. അവരുടെ വിശ്വാസങ്ങളെ കൈവിടാൻ അവർ തയ്യാറായിരുന്നില്ല.അങ്ങനെ അവരിൽ പലരും പല സ്ഥലങ്ങളിലേക്ക് കുടിയേറി അവരുടെ രഹസ്യസംഘടയുടെ അടിവേരുകൾ തീർത്തു. അങ്ങനെ അവരിൽ ഒരു കുടുംബത്തിലെ മൂന്നാം തലമുറയിൽപ്പെട്ട വാൾട്ടർ മാൽഫ്രഡ് എന്ന വ്യാപാരി കൊച്ചിയിൽ നങ്കൂരമിട്ട നാൾ തൊട്ട് ആ സംഘടന കേരളത്തിലും വേരുകൾ ഉറപ്പിക്കാൻ തുടങ്ങി.

## Holocaust

ചുവരിലെ ചിത്രങ്ങൾ നല്ല കഴിവുള്ള കൈകൾ കൊണ്ട് തീർത്തതായിരുന്നുചരിത്രം ഗ്രഹിച്ചുകൊണ്ട് ഞാൻ സെബാസ്റ്റിൻറെ മുറിയിലേക്കു നടന്നു നീങ്ങി.അവൻ വീട്ടിൽ പോകാൻ തയാറെടുക്കുവായിരുന്നു.ഞാനും അവനും വീണ്ടും കുറെ നേരം സംസാരിച്ചു.എന്റെ മനസ്സിൽ ബാക്കി ഉണ്ടായിരുന്ന ചെറിയ സംശയങ്ങൾ ഞാൻ തീർക്കുവാൻ തീരുമാനിച്ചു.
' അന്ന് ആ ഡയറിയിൽ കുറിച്ചിട്ട വാക്കുകൾ എന്തായിരുന്നു

അർത്ഥമാക്കിയിരുന്നത്?'.ഞാൻ അവനോടു ചോദിച്ചു.
അവൻ എന്റെ മുഖത്ത് നോക്കി പുഞ്ചിരിച്ചു.

' നമ്മുടെ സംഘടയുടെ ലക്ഷ്യത്തെ".

'എന്താണാ ലക്ഷ്യം?. ആകാംഷയോടെ ഞാൻ ചോദിച്ചു.
ചുണ്ടത്തു ഒരു സിഗരറ്റും കത്തിച്ചുകൊണ്ട് ഞങ്ങൾ പുറത്തേക്കിറങ്ങി. ഓരോ പുകയെടുക്കുംതോറും അവൻ കാര്യങ്ങൾ ഓരോന്നായി വിവരിക്കാൻ തുടങ്ങി.

' നിന്റെ മനസ്സിലുള്ള ചോദ്യങ്ങളുടെ എണ്ണം എത്രയെന്നു എനിക്ക് മനസിക്കാനാകുന്നു.നീയും ഞാനുമൊക്കെ കേട്ടിട്ടുണ്ട് ലോകാവസാനമാകുമ്പോ വരുന്ന ഒരു ശക്തിയെപ്പറ്റി.ആ ശക്തിയെയാണ് ഞാൻ ആരാധിക്കുന്നത്, ഇന്നുമുതൽ നീയും. ആ ദുഷ്ടശക്തിയെ 'അന്തിക്രിസ്തു' അഥവാ 'ദജ്ജാൽ' എന്നും വിളിക്കുന്നു.ലോകാവസാനത്തോടെ അത് സംഭവിക്കും അതിന് നമ്മൾ കളമൊരുക്കുകയാണ് ചെയ്യേണ്ടത്. അവൻ വരുമ്പോൾ അവന്റെ പിന്നിൽ

അണിനിരക്കാൻ ഒരു ജനതയെ തന്നെ നമ്മൾ രൂപം കൊടുക്കും. അവസാനം ലോകം മുഴുവൻ കഷ്ടത അനുഭവിക്കുമ്പോ അന്ന് ജീവിച്ചിരിക്കുന്ന നമ്മുടെ പരമ്പരയെ അവൻ അതിൽ നിന്നും മാറ്റി നിർത്തും. ഒരുപാട് പേർ ആ ശക്തിയെ തെറ്റിദ്ധരിച്ച് ആരാധിക്കും. ആ ശക്തി പിന്നെ ലോകം ഭരിക്കും.ഇപ്പോഴേ ലോകത്തുള്ള രഹസ്യസംഘടനകൾ അതിനുള്ള ഒരുക്കങ്ങൾ തുടങ്ങി കഴിഞ്ഞു.അതിനെ ഒരു മൃഗത്തിന് സമാനമായാണ് എഴുതി കാണിച്ചിരിക്കുന്നത്. ആ മൃഗത്തിനു ഒരു മുദ്രയുണ്ട്, ആ മുദ്ര ഒരു സംഖ്യയാണ്. ആ മുദ്ര പതിക്കാത്തവർക്ക് കൊടുക്കൽ വാങ്ങൽ സാധ്യമാവില്ല എന്ന് പറയുന്നു. ഇതുകൊണ്ട് അർത്ഥമാക്കുന്നത് എന്തെന്നാൽ ലോകം മുഴുവൻ ഒരു കറൻസി നിലവിൽ വരും എന്നാണ് പക്ഷെ അത് നോട്ടുകൾ ആയിരിക്കില്ല മറ്റു ആധുനിക രീതിയിലുള്ളവ ആയിരിക്കും.ഇതൊക്കെ മറ്റ മതഗ്രന്ഥങ്ങളിലൂടെ അറിഞ്ഞ കാര്യങ്ങൾ മാമ്മോൻ വഴി വ്യക്തമായി തർജിമ ചെയ്തവയാണ്. ജ്ഞാനം ഉള്ളവൻ ആ മൃഗത്തിന്റെ സംഖ്യ എത്രയെന്നു മനസ്സിലാക്കും.
ശേഷം അവൻ അവന്റെ ഷർട്ടിന്റെ വലംകൈ മുകളിലേക്ക് അതിവേഗം മടക്കുന്നു. വലംകൈയിൽ എന്തോ ഒന്ന് പച്ച കുത്തിയിട്ടുണ്ടായിരുന്നു. അവൻ ആ കൈകളിലെ പച്ച കുത്തിയ ഭാഗം എനിക്ക് നേരെ നീട്ടി.
'ആ മൃഗത്തിന്റെ സംഖ്യ അറുനൂറ്റിഅറുപത്തിആറ്.

ഞാൻ ആ കൈകളിലേക് നോക്കി. അത് ഹീബ്രൂ ഭാഷയിൽ അറുനൂറ്റിഅറുപത്തിആറ് എന്ന് അർത്ഥമാക്കി.ഞങ്ങൾ നടന്നു നീങ്ങി.

വർഷങ്ങൾ കടന്നുപോയി എന്നിൽ ഒരുപാടുമാറ്റങ്ങൾ വന്നിരുന്നു.ഞാനിപ്പോൾ ഒരു ജൂതനല്ല,ഒരു ജൂതനു വേണ്ട ഗുണങ്ങളോ പരിശുദ്ധിയെ ഇന്നെനിക്കില്ല.ജൂതൻ വാക്കിനോട് ഇന്ന് എന്റെ മനസ്സ് നീതി പുലർത്തുന്നില്ല. എന്റെ വലതുകൈയിലും മുദ്രകുത്തപ്പെട്ടു ആ മൃഗത്തിന്റെ സംഖ്യ,ഞാൻ മനസ്സുകൊണ്ടും ശരീരംകൊണ്ടും അവരിൽ ഒരാളായി മാറി.മാമ്മോൻ എന്ന പൈശാചിക ശക്തി പുരോഹിതനു നൽകുന്ന വിവരങ്ങൾ അദ്ദേഹം ഞങ്ങളെ അറിയിച്ചു.അവർക്ക് എന്നെകൊണ്ട് ഒരുപാട് ആവശ്യങ്ങൾ ഉണ്ടായിരുന്നു.എന്റെ തൂലിക ആയുധമാക്കാൻ അവർ ആവശ്യപ്പെട്ടു.അത് ഞാൻ അനുസരിച്ചു.ലോകത്ത് നിലനിൽക്കുന്ന വെസ്റ്റേൺ സെമിറ്റിക് മതങ്ങൾക്കിടയിൽ കലഹങ്ങളും ലഹളയുമുണ്ടാക്കാൻ അവർ എന്നെ നിയോഗിച്ചു.എന്റെ തൂലിക അതിന് വേണ്ടി ഞാൻ ആയുധമാക്കി.അവർക്ക് വേണ്ടി ഞാൻ ആദ്യത്തെ പുസ്തകം എഴുതി. അതിൽ ക്രിസ്ത്യൻ- മുസ്ലിം സംഘർഷങ്ങൾക്ക് വഴിയൊരുക്കാൻ വേണ്ടതെല്ലാം ഉണ്ടായിരുന്നു.അവരുടെ വിശ്വാസങ്ങളെ തമ്മിൽ താരതമ്യപ്പെടുത്തിയും ഞാൻ അവരോടു പുസ്തകങ്ങളിലൂടെ ചോദ്യങ്ങൾ ചോദിച്ചു തുടങ്ങി.എന്റെ അടുത്ത പുസ്തകത്തിനായി വായിച്ചവർ കാത്തിരുന്നു.അതിലും തുടക്കഥ ആയിരുന്നു.ആ രണ്ട് പുസ്തകങ്ങൾ സമൂഹത്തിനു മുകളിൽ വീണ അഗ്നിയായിരുന്നു.രണ്ട് മതങ്ങളും തമ്മിൽ വാക്പോരുകളും മറ്റും നടത്തുന്നത് ഞാൻ കണ്ടു രസിച്ചു.ഡേവിഡ് സോളമൻ എന്ന എന്നിലെ കുബുദ്ധിക്കാരൻ കുറുക്കൻ ആടുകൾ തമ്മിൽ തല്ലുന്നതും ചോര പൊടിയുന്നതും നോക്കി നിന്നു.ഇതെല്ലാം എന്നെ ഓർമപെടുത്തിയത് മറ്റൊന്നായിരുന്നു.പണ്ട് ബ്രിട്ടീഷ് ഭരണകാലത്ത് ഇന്ത്യയിൽ ലഹളയും കലാപങ്ങളും ഉണ്ടാക്കാൻ ബ്രിട്ടീഷ്കാരൻ കണ്ടെത്തിയ ബുദ്ധി,തമ്മിൽ തല്ലിച്ചുകൊണ്ട് ഭരിച്ചിരുന്ന നിയമം.ഹിന്ദുവിനെയും മുസ്ലിമിനെയും തമ്മിൽ തല്ലിക്കുകയും അവർക്കിടയിൽ കലാപം സൃഷ്ടിക്കുകയും ചെയ്തിരുന്ന ബ്രിട്ടീഷ്ുകാരന്റെ കുബുദ്ധിയാണ് ഞാനും ഇവിടെ ഉപയോഗിച്ചത്.അന്ന് പറങ്കിപ്പട കുത്തിവെച്ച വർഗീയവിഷം ഇന്നും പലയിടങ്ങളിലും തുടരുന്നു.ഇതിനെക്കുറിച്ചു ബോധമുള്ളവനും കുബുദ്ധിയെ മനസ്സിലാക്കിയവനും ഇന്നും സ്നേഹത്തോടെയും മതസൗഹാർദ്ദത്തിലും ജീവിതം മുന്നോട്ടു കൊണ്ടുപോകുന്നു.അവർ പരസ്പരസ്നേഹം വെച്ച് പുലർത്തുന്നു,പരസ്പരം സേവനവും സഹായവും ചെയ്യുന്നു.എന്റെ പുസ്തകം ലോകം മുഴുവനായി ഏകദേശം പന്ത്രണ്ടു ഭാഷകളിലേക്ക് വിവർത്തനം ചെയ്യാൻ അവർ എന്നെ സഹായിച്ചു.എന്റെ തൂലികയുടെ ശക്തി എന്റെ രാജ്യത്തിന് പുറത്തേക്കും വ്യാപിച്ചു.

അടുത്തത് ഞാൻ തുറന്നു പറയാൻ ഉദ്ദേശിക്കുന്നത് അഞ്ചു വർഷം മുൻപ് നടന്ന ഒരു കൊലപാതകത്തെ പറ്റിയാണ്.ഞാനും സെബാസ്റ്റ്യനും രണ്ടു സഹവിശ്വാസികളും ചേർന്ന് കൊലപ്പെടുത്തിയ ഒരു വ്യക്തിയെകുറിച്ച്ു.അയാൾ പാവമായിരുന്നു.ഇതിൽ നിന്നെല്ലാം വിട്ടു

നിൽക്കാൻ ആഗ്രഹിച്ചിരുന്ന വ്്യക്തി.മാനസാന്തരം ആ വ്യക്തിയെ ആകെ മാറ്റി മറച്ചു. അയാൾ സംഘടനയ്ക്കെത്തിയായി തിരിഞ്ഞു. സംഘടനയുടെ രഹസ്യങ്ങൾ പുറംലോകത്തെ അറിയിക്കുമെന്ന് അയാൾ അറിയിച്ചു.അയാളുടെ ആത്മകഥ എഴുതുവാൻ തയാറി നിൽക്കുമ്പോഴായിരുന്നു ഞാനും സെബാസ്റ്റനും അയാളെ കൊന്നത്.ൂട്ട് നിന്നു എന്ന തെറ്റ് മാത്രമേ ഞാൻ ചെയ്തിരുന്നുള്ളൂ.ആ ആത്മകഥ ഇറങ്ങരുത് എന്നത് സംഘടയുടെ തീരുമാനം ആയിരുന്നു.

ഇതെല്ലാം ഞാൻ കണ്ടു നിന്നു.ശേഷം രണ്ടു കൊല്ലങ്ങൾക്ക് മുൻപ് മറ്റൊരു കൊലപാതകത്തിനും ഞാൻ സാക്ഷിയായി,അയാളും വലിയൊരു വിശ്വാസിയായിരുന്നു.മാനസാന്തരം അയാളെയും മാറ്റി മറച്ചു.മൂന്നാം ദിവസം സംഘടന അയാൾക്കൊരു കത്തെഴുതി.ആ കത്തിൽ സംഘടയുടെ ഭീക്ഷണി ഉണ്ടായിരുന്നു.ഒരു ദിവസം കൂടെ അയാൾക്ക് ജീവിക്കാൻ പറ്റി.അയാളെയും ഞങ്ങൾ വകവരുത്തി.അതുവരെ സംഘടയുടെ പുറത്ത് പോയവരെല്ലാം മരിച്ചിട്ടുണ്ടായിരുന്നു. ഈ രണ്ടു മരണങ്ങൾക്കും അവർ ഒരു സാമ്യത അവശേഷിപ്പിച്ചിരുന്നു.മരിച്ചു കിടക്കുന്ന വ്്യക്തി കുരിശുപോലെ കൈകൾ വിടർത്തി പിടിച്ചിരുന്നു,അയാളുടെ പിന്നിൽ ഭിത്തിയിൽ തലകീഴായി കുരിശും തൂക്കിയിരുന്നു.ഈ ആംഗിളിൽ എടുത്ത ചിത്രങ്ങളാണ് അന്വേഷണം ഉദ്യോഗസ്ഥർക്ക് കിട്ടിയിരുന്നത്. എങ്ങനെയാണ് ആ ആംഗിളിലുള്ള ചിത്രം കിട്ടി എന്ന സംശയത്തിനുള്ള ഉത്തരമെന്തെന്നാൽ സംഘടന കൊന്നു തള്ളിയവരുടെ ചിത്രങ്ങളെല്ലാം അന്വേഷണ ഉദ്യോഗസ്ഥർക്ക് എടുത്തു കൊടുത്തിരുന്നത് ഞങ്ങളിൽ ഒരുവൻ തന്നെ ആയിരുന്നു.ഞങ്ങളുടെ ഇഷ്ടത്തിനനുസരിച് അയാൾ ചിത്രങ്ങൾ എടുത്തു ഉദ്യോഗസ്ഥർക്ക് കൈമാറി.ആ ചിത്രങ്ങൾക്ക് പിന്നാലെ അലയേണ്ട ആവശ്യമില്ല,ആ ചിത്രങ്ങളിലേക്ക് വിരൽ ചൂണ്ടിയവരെല്ലാം വഴിതെറ്റിയെ സഞ്ചരിച്ചിട്ടുള്ളൂ. തല തിരിച്ചു വെച്ച കുരിശ് ഉപയോഗിച്ച് വരുന്നത് സാത്താൻ സേവ നടത്തിയിരുന്നവരാണ്. അത്കൊണ്ട് തന്നെ അന്വേഷണം ഒരിക്കലും ഞങ്ങളുടെ ഇടയിലേക്ക് എത്തുകയുമില്ല.എത്തിയാൽത്തന്നെ അതിനെ വഴിതിരിച്ചു വിടാൻ ഞങ്ങൾക്കിടയിലുമുണ്ട് ഉയർന്ന നിലയിലുള്ള ഉദ്യോഗസ്ഥർ.കഴുത്തിൽ തല തിരിച്ചു വെച്ച കുരിശ് ധരിച്ചിരുന്നു എന്നതാണ് സാത്താൻ സേവയും ഞങ്ങളുടെ സേവയും തമ്മിലുള്ള സാമ്യത. വർഷങ്ങൾ കടന്നുപോയി. മാനസാന്തരം എന്ന ഒന്ന് ഉണ്ട് എന്ന് എനിക്കും ബോധ്യമായി, അല്ലായിരുന്നെങ്കിൽ എന്റെ മനസ്സ് മാറുകയില്ലായിരുന്നല്ലോ. വിവേകവും ജ്ഞാനവും തിരിച്ചറിഞ്ഞ വ്്യക്തിയാണിന്ന് ഞാൻ.മാനസാന്തരപ്പെടുവാൻ വ്യക്തമായ കാരണങ്ങൾ ആവശ്യമില്ല, മനസ്സിൽ ഒരു കുത്തൽ മാത്രം മതി. ഇത്രയുംനാൾ ചെയ്തു കൂട്ടിയതെല്ലാം ഓർത്തെടുക്കുമ്പോ അത് തനിയെ തേടി വരും. നാളെ അവർ എന്നെയും കൊള്ളില്ല എന്ന് എന്താണുറപ്പ്. 'ടെഹില്ല ഹാ മാമ്മോൻ ' എന്ന സംഘടനയോട് വിടപറയുവാൻ ഞാൻ ആഗ്രഹിച്ചു. ഞാൻ അവരുടെ യോഗങ്ങളിൽ വരാതായി. അവർ ചെയ്യുന്ന നീച പ്രവർത്തികൾ കണ്ടു നിൽക്കാൻ എനിക്ക് ഇനി കഴിയുമോ എന്ന് സംശയമായി. അത്രയ്ക്കും അറപ്പുള്ള വിധത്തിലായിരുന്നു അവരുടെ ആരാധനാക്രമങ്ങൾ. വികാരങ്ങൾ ഉള്ള മനുഷ്യരായി പിറന്നവർക്കാർക്കും അത് ചിലപ്പോൾ കണ്ടു നിൽക്കാൻ കഴിഞ്ഞെന്നു വരില്ല. എന്റെ സാന്നിധ്യം ഇല്ലാതായപ്പോ സെബാസ്റ്റിൻറെ ഫോൺകാൾ എന്നെ തേടി വന്നു. അവനോടു ഞാൻ കാര്യങ്ങൾ എല്ലാം തുറന്നു പറഞ്ഞു. ഇനി തുടരാൻ കഴിയില്ല എന്നും ഞാൻ അവനോടു പറഞ്ഞു. ഒന്നും പറയാതെ അവൻ ഫോൺ വെച്ചു. രണ്ടാം ദിവസം അവൻ എന്നെ വിളിച്ചു.
'നിനക്ക് ഞാൻ ആറുദിവസം കുറിച്ചു തരുന്നു."

ഇതായിരുന്നു അവൻ എന്നോട് അവസാനായി പറഞ്ഞത്.എന്റെ ദിനങ്ങൾ എണ്ണപ്പെട്ടു എന്നെനിക്കു മനസ്സിലായി.ഈ ആത്മകഥ എഴുതുന്നതും അതുകൊണ്ട് തന്നെ ആണ്. ആറുദിവസംകൊണ്ട് ഞാൻ എന്റെ ജീവിതം എഴുതിത്തീർക്കുന്നു.ഞാൻ എന്റെ കഴുത്തിൽ കിടന്ന മാല പൊട്ടിച്ചെടുത്തു തെരുവിലേക്കെറിഞ്ഞു.നാല്പത്തഞ്ചു വർഷങ്ങൾക്കു ശേഷം ഞാൻ എന്റെ മതഗ്രന്ഥം കയ്യിലെടുത്തു മനസ്സറിഞ്ഞു പ്രാർത്ഥിച്ചു.ഞാൻ ഇപ്പൊ ആ പഴയ ജൂതനിലേക്ക് മടങ്ങിയെത്തിയിരിക്കുന്നു.അവസാനമായി ഏതൊരു ജൂതനെപോലെ ഞാനും ആഗ്രഹിച്ചുപോയി ഇസ്രായേലിൽ കിടന്നുള്ള എന്റെ മരണം. ആറാം ദിവസമായിട്ടും എന്നിൽ നിന്നും ഒരു വാക്കും അവർക്ക് കിട്ടിയില്ല. അങ്ങനെ ഇരിക്കെ ആറാം ദിവസം എനിക്ക് ഒരു കത്ത് വരികയുണ്ടായി, എനിക്ക് മുൻപ് മരിച്ച രണ്ടുപേർക്കും കിട്ടിയതുപോലെ. അതിൽ ഇങ്ങനെ

എഴുതിയിരുന്നു :

' എന്റെ ശകടം നിന്നെ തേടി എത്തുവാൻ ഒതങ്ങുന്നു. മാമ്മോന്റെ ഇരുമ്പുദണ്ഡ് നിന്റെ കട്ടളപടിയിൽ മുട്ടുന്ന ശബ്ദം നിന്റെ കാതുകളിൽ തുളച്ചു കയറും. അവിടെ മാമ്മോന്റെ മക്കൾ നിന്റെ രക്തം കൊണ്ട് മാമ്മോനെ തൃിപ്പിപെടുത്തും..

അത് വായിച്ചു തീർക്കുമ്പോഴും എന്റെ ചുണ്ടിൽ പുഞ്ചിരി ഉണ്ടായിരുന്നു. ഇനി എന്താണ് സംഭവിക്കുക എന്നെനിക്കറിയില്ല. എന്റെ ലക്ഷ്യം പൂർത്തീകരിക്കുവാൻ ഞാൻ ആഗ്രഹിക്കുന്നു. രാശിയുള്ള കൈകളിൽ എനിക്ക് ഇത് ഏൽപ്പിക്കണം. അവൻ വിശ്വസ്തനാണെങ്കിൽ എന്നോട് കൂറുള്ളവനാണെങ്കിൽ നാളെ ഇത് ലോകം അറിയും. അല്ലെങ്കിൽ ആരുടെയെങ്കിലും അടുപ്പിലെ ചാരമായി അവശേഷിക്കും.
എന്റെ പുസ്തകം തുടക്കമിട്ട കലാപങ്ങൾ, എന്റെ പുസ്തകത്തെച്ചൊല്ലിയുള്ള കലഹങ്ങൾ എല്ലാം എന്റെ കണ്ണീരിൽ ഞാൻ കാണുന്നു. എല്ലാം ചരിത്രമെന്ന കുപ്പിയിൽ കള്ളംകൊണ്ട് ഞാൻ നിറച്ച ലഹരിയാണ്, ഇവിടെയാണ് മനുഷ്യൻ ജ്ഞാനം കൊണ്ട് ആവശ്യം, ബുദ്ധിയുള്ളവൻ അത് മനസ്സിലാക്കുന്നു അല്ലാത്തവർ ലഹരിയിൽ മത്തുപിടിച് അതിനെച്ചൊല്ലി കലഹിക്കുന്നു.

നന

ടേബിൾ ലാംപ് ചെറുതായൊന്നു മിന്നി. വോൾട്ടേജിന്റെ പ്രശ്നമായിരിക്കാം. ഞാൻ പുസ്തകം അടച്ചു. അതിന്റെ പിന്നിൽ ഡേവിഡ് സോളമന്റെ ചിത്രം എന്നെ നോക്കി പുഞ്ചിരിക്കുന്നത് പോലെ, ആ ചിരിയിൽ സത്യം കെട്ടഴിച്ചു വിട്ടവന്റെ മനസ്സുഖം കാണാമായിരുന്നു.എന്താണ് വിശ്വസിക്കേണ്ടതെന്നു എനിക്കും സംശയമായി. പുസ്തകത്തിൽ എഴുതിയത് സത്യമാണോ എന്ന് ഞാൻ ചിന്തിച്ചു, ചിലപ്പോ അത് കള്ളമായാലോ. ഇല്ല, അതിൽ സത്യമുണ്ടെന്ന് ഞാൻ വിശ്വസിക്കുന്നു.അന്നത്തെ രാത്രി ഉറക്കമില്ലാത്തതായിരുന്നു. ഇടയ്ക്കെപ്പോഴോ ചെറുതായൊന്നു മയങ്ങി.നാളെ മുതൽ അന്വേഷണം കുറച്ചുകൂടെ ശക്തമാക്കണം എന്ന് ഞാൻ വിചാരിക്കുന്നു.

രാവിലെ ഞാൻ ഗീവർഗീസിനെ കാണാനായി ചെന്നു. പുസ്തകത്തിന്റെ ഒരു കോപ്പി ഞാൻ

അവന്റെ കയ്യിൽ ഏൽപ്പിച്ചു. ശേഷം ശിവപ്രസാദിനോട് പ്രസിദ്ധീകരിക്കുവാനുള്ള കാര്യങ്ങളെല്ലാം ചെയ്യാനായി ആവശ്യപ്പെട്ടു. ഡേവിഡ് സോളമൻ എന്ന വ്യക്തിയോട് എനിക്ക് ചെയ്യാൻ കഴിയുന്ന ഏറ്റവും വലിയ കാര്യമായി ഞാൻ അതിനെ കണ്ടു. ചിലപ്പോ ഇത് ചിലരുടെ തെറ്റിധാരണകൾ മാറ്റിയേക്കാം. ഇങ്ങനെ ഒരു രഹസ്യസംഘടനയെക്കുറിച്ചു നാളെ ലോകം അറിയേണ്ടത് അത്യാവശ്യമാണ്, അല്ലെങ്കിൽ നാളെ എല്ലാം മേഖലയും അവർ കയ്യടക്കിയേക്കാം. നമ്മുടെ ജനങ്ങൾ അവർ നിയന്ത്രിക്കുന്ന പോലെ പ്രവർത്തിക്കേണ്ടി വന്നേക്കാം.ഒരു ബോധവത്കരണം അത്യാവശ്യമായി വരുന്നു. ശിവപ്രസാദും ഗീവർഗീസും അത് പ്രസിദ്ധീകരിക്കാൻ തയ്യാറെടുപ്പുകൾ നടത്തുന്നുണ്ട്. എന്റെ മുന്നിൽ ഒരു ജോലി ബാക്കിയായി നിൽക്കുന്നുണ്ട്, ആകാംഷകൊണ്ട് ഞാൻ അവനെ തേടി പോയി. അവൻ കുറ്റം സമ്മതിക്കുകയാണെങ്കിൽ സമൂഹമാധ്യമങ്ങൾക്ക് മുന്നിൽ എനിക്ക് നൽകാൻ കഴിയുന്ന ജീവിക്കുന്ന തെളിവായിരിക്കും അവൻ. ആ ചിന്തയോടെ ഞാൻ അവന്റെ സ്വകാര്യ സ്റ്റഡിയോയിലേക്ക് പ്രവേശിച്ചു. പോലീസുകാരൻ എന്ന നിലയിൽ അവൻ എന്നെ ബഹുമാനിച്ചു. ഞാൻ അവനെ ആളൊഴിഞ്ഞ സ്ഥലത്തേക്ക് കൂട്ടികൊണ്ട് പോയി. അവിടെവെച്ച് ഞാൻ അവനോടു പുസ്തകത്തെയും അവൻ എടുത്ത മരണപ്പെട്ടവരുടെ ഫോട്ടോഗ്രാഫ്സിനെയും കുറിച്ചൊക്കെ ചോദിച്ചു. അവൻ അതിൽ നിന്നെല്ലാം ഒഴിഞ്ഞുമാറി. അവനെയും സംഘത്തെയുംകുറിച്ച് ഞാൻ മനസ്സിലാക്കി എന്നറിഞ്ഞപ്പോൾ അവൻ എന്നിൽ നിന്നും ഓടി രക്ഷപെടാൻ തുടങ്ങി അവനു പിന്നാലെ ഞാൻ ഒരുപാടോടി. എനിക്ക് അവനെ പിടിക്കുവാൻ സാധിച്ചില്ല, അവന്റെ മെയ്വഴക്കം വളരെ മികവുറ്റതായിരുന്നു. ആ സംഭവം എന്റെ കഴിവുകേടായി ഞാൻ കാണുന്നു. എന്നെ ഞെട്ടിച്ചുകൊണ്ട് മൂന്നാം ദിവസം അവന്റെ മരണവാർത്ത എന്നെ തേടിയെത്തി. അവന്റെ മരണം എന്നെ ചെറിയതോതിൽ നിരാശനാക്കി. നിരത്താൻ ഒരു തെളിവുകളും എന്റെ കൈകളിൽ ഇല്ലല്ലോ എന്ന് ഞാൻ ചിന്തിച്ചു.

ആറാം ദിവസം വൈകുന്നേരം എന്റെ വീട്ടുമുറ്റത്തു ഞാനൊരു കത്ത് കണ്ടു. അത് തുറന്നു നോക്കിയ ഞാൻ മുഴുവനും വ്യക്തമായി വായിച്ചുതീർത്തു. ഉള്ളിലെ ഭയം പുറത്തേക്കു വന്നത് ചിരിയുടെ ഭാവത്തിലായിരുന്നു. അന്ന് രാത്രി കുടിക്കാൻ മാറ്റിവെച്ച മദ്്യകുപ്പി മുഴുവനായും തീർത്ത ശേഷം ഞാൻ അവരുടെ വരവിനായി കാത്തിരുന്നു.കണ്ണുകൾ മെല്ലെ അടഞ്ഞു തുടങ്ങി, കാതുകൾ മാത്രം കൂർപ്പിച്ചു.

അവന്റെ ശകടം എന്നെ തേടി എത്തിയിരിക്കുന്നു. അതിന്റെ വെളിച്ചം ജനാലയിലൂടെ മുറിയിലേക്ക് അടിച്ചുകേറി.ബൂട്ട് ധരിച്ച കാലുകൾ പടിയിലുരഞ്ഞു.മാമ്മോന്റെ ഇരുമ്പുദണ്ഡ് കട്ടളപ്പടിയിൽ തട്ടുന്ന ശബ്ദം എന്റെ കാതുകളിൽ തുളച്ചു കയറി. ബോധരഹിതനായ ഞാൻ മെല്ലെ കണ്ണുകൾ തുറന്നു.ആദ്്യത്തെ അടി എന്റെ വലതുകണ്ണിലായിരുന്നു. അവിടം ഉരട്ടു മൂടിക്കഴിഞ്ഞിരിക്കുന്നു. ഇടതുകണ്ണിലൂടെ ഞാൻ എതിരെ നിന്നവനു നേരെ തല ഉയർത്തി നോക്കി, അവന്റെ കഴുത്തിലെ തലതിരിഞ്ഞ വെള്ളികുരിശ് വെട്ടിത്തിളങ്ങുന്നുണ്ടായിരുന്നു.

ഒരു തലവൻ ഇല്ലാതാകുന്നതിലൂടെ ഒരു സംഘടന ഇല്ലാതാകുന്നില്ല.ഒരുവൻ കൊല്ലപ്പെട്ടാൽ അവനു പകരം ആ സ്ഥാനം അലങ്കരിക്കാൻ മറ്റൊരുവൻ ഒരുങ്ങിയിരിപ്പുണ്ടാവും.സംഘടനയെ നശിപ്പിക്കാനുള്ള ആയുധം സോളമൻ ഒരുക്കിയിരുന്നു.തന്റെ ദൌത്യം പൂർത്തിയാക്കാൻ അദ്ദേഹത്തിന് സാധിച്ചില്ല.അധികം താമസമില്ലാതെ അദ്ദേഹത്തിന്റെ വാക്കുകൾ എന്നിലൂടെ ഈ സമൂഹത്തിലേക്കെത്തുന്നു.അതിനുവേണ്ടി വിധി തീരുമാനിച്ച നിമിത്തം മാത്രമാണ് ഞാൻ.

**( അവസാനിച്ചു ]**